# The History of Malayalam Bible

# ബൈബിളിന്റെ മലയാള വിവർത്തനകഥ

പി.തോമസ്, പിറവം

ബൈബിളിന്റെ ആദ്യഭാഗമായ പഴയനിയമത്തിന്റെ മൂലഭാഷ എബ്രായയും ചുരുക്കം ഭാഗങ്ങൾ അറമായയും, പുതിയനിയമത്തിന്റെ മൂലഭാഷ ഗ്രീക്കുമാണല്ലോ. അതിൽ നിന്ന് ലോകത്തിലെ പ്രധാനപ്പെട്ട എല്ലാ ഭാഷകളിലേക്കും ഇന്ന് ബൈബിൾ വിവർത്തനം ചെയ്തിട്ടുണ്ട്.

**സെപ്റ്റ്വജിന്റ് വിവർത്തനം** (Septuagint)

ബൈബിളിലെ പഴയ നിയമം (യഹൂദതിരുവെഴുത്തുകൾ) പ്രധാനമായും എബ്രായഭാഷയിലും ചുരുക്കം ചില ഭാഗങ്ങൾ അരമായ ഭാഷയിലുമായിരുന്നു. (ശലോമോന്റെ ജ്ഞാനം, 2 മക്കാബി ഇവയുടെ മൂലം ഗ്രീക്കാണ്.) പാലസ്തീനു പുറത്ത് ചിതറിപ്പാർക്കേണ്ടി വന്ന യഹൂദന്മാരുടെ പിൻതലമുറ എബ്രായഭാഷ മറന്നപ്പോൾ അവർക്ക് തിരുവെഴുത്തുകൾ കൈകാര്യം ചെയ്യുവാൻ സാധിക്കാതെയായി. അതിനു പരിഹാരമായാണ് അന്ന് സാർവ്വത്രികമായിരുന്ന ഗ്രീക്കു ഭാഷയിലേക്ക് തിരുവെഴുത്തുകൾ വിവർത്തനം ചെയ്തത്. ടോളമി ഫിലാദൽഫസ് (ബി.സി. 285-247) എബ്രായഭാഷാ പണ്ഡിതരായ 72 പേരെ ഈജിപ്തിൽ വരുത്തി ഫാരോസ് ദ്വീപിൽ താമസിപ്പിച്ച് തിരുവെഴുത്തുകൾ വിവർത്തനം ചെയ്യിപ്പിച്ചു. യേശുവിന്റെ കാലത്ത് ഈ തർജ്ജമ ഉപയോഗിക്കപ്പെട്ടിരുന്നു. ഉത്തര കാനോനിക ഗ്രന്ഥങ്ങൾ (Dutero canonical) അഥവാ അപ്പോക്രിഫ എന്ന് ഇന്നു വിളിക്കപ്പെടുന്ന ഗ്രന്ഥങ്ങൾ (തോബിത്, യൂദിത്, ബാരൂക്, ജ്ഞാനം, പ്രഭാഷകൻ, 1, 2 മക്കാബി ഇങ്ങനെ ഏഴും, എസ്തേർ, ദാനിയേൽ, എന്നിവയുടെ പരിശിഷ്ടങ്ങളും) യഹൂദതിരുവെഴുത്തിന്റെ ഈ വിവർത്തനത്തിൽ ഉൾപ്പെടുത്തിയിരുന്നു. A.D.90 ൽ ജാമ്നിനിയായിൽ ചേർന്ന യഹൂദകൗൺസിലാണ് ഇവയെ യഹൂദതിരുവെഴുത്തിന്റെ ഭാഗമല്ലെന്ന് തീരുമാനിച്ചതെന്ന വസ്തുത ഓർക്കണം. അതുവരെ ക്രൈസ്തവരും യഹൂദരും അവയെ തിരുവെഴുത്തുകളായിത്തന്നെ കരുതിയിരുന്നു.

**പ്ശീത്താ വിവർത്തനം**

ബൈബിളിന്റെ ആദ്യവിവർത്തനങ്ങളിൽ എന്തുകൊണ്ടും പ്രാധാന്യമർഹിക്കുന്നതാണ് സുറിയാനിയിലേക്കുണ്ടായ വിവർത്തനം. ഒന്നും രണ്ടും നൂറ്റാണ്ടുകളിലായി മിക്ക പുസ്തകങ്ങളും സുറിയാനിയിലേക്കു തർജ്ജമ ചെയ്യപ്പെട്ടു. 2 പത്രോസ്, 3 യോഹന്നാൻ, യൂദാ, വെളിപാട് എന്നിവ ആദ്യവിവർത്തനത്തിൽ പെട്ടിരുന്നില്ല. അഞ്ചാം നൂറ്റാണ്ട് പൂർവ്വാർദ്ധത്തോടെ എഡേസാ മെത്രാനായ റാബുളായുടെ നിയോഗത്താൽ സുറിയാനി വിവർത്തനം പൂർത്തിയായി എന്നു കരുതപ്പെടുന്നു. പ്ശീത്താ (ലളിതം) എന്ന പേരിലാണ് ഈ സുറിയാനിവിവർത്തനം (പെഷിറ്റോ) അറിയപ്പെടുന്നത്. 508 ൽ ഇത് പരിഷ്കരിച്ചു. പൊതുലേഖനങ്ങൾ അപ്പോളാണ് പുതിയനിയമ കാനോനിൽ ഉൾപ്പെടുത്തിയത്. വേദപുസ്തകത്തിന്റെ ഏറ്റവും പുരാതനമായ രണ്ടു കൈയെഴുത്തുപ്രതികൾ ഇന്നു ലഭ്യമായിട്ടുള്ളത് 5-ാം നൂറ്റാണ്ടിലെ പ്ശീത്തായുടേതാണ്. പാശ്ചാത്യബൈബിളിന്റെ പുസ്തകക്രമമല്ല സുറിയാനി ബൈബിളിന്റേത്. സുറിയാനി സഭകളുടെ അംഗീകൃതവും ആധികാരികവുമായ ഗ്രന്ഥമാണ് പ്ശീത്ത.

ഇതിലെ പഴയനിയമഭാഗം ഹീബ്രുവിൽ നിന്നുള്ള പരിഭാഷയാണ്. പ്ശീത്തായിലെ ഉത്തര കാനോനിക ഗ്രന്ഥങ്ങൾ (Dutero canonical) അഥവാ അപ്പോക്രിഫ എന്ന് ഇന്നു വിളിക്കപ്പെടുന്നവ സെപ്റ്റ്വജിന്റിൽ നിന്നും തർഗുമിൽ നിന്നും തർജ്ജമ ചെയ്തതാണ്.

**വുൾഗാത്താ വിവർത്തനം (Vulgate)**

വിശുദ്ധ ജറോം ലത്തീനിലേക്കു നടത്തിയ വിവർത്തനം എ.ഡി. 405 ൽ പൂർത്തിയായി. സെപ്റ്റ്വജിന്റിലെ ഉത്തരകാനോനിക ഗ്രന്ഥങ്ങൾ (അപ്പൊക്രിഫാ / Dutero canonical) - തോബിത്ത്, യൂദിത്ത്, മക്കാബികൾ 1, 2, ബാറൂക്ക്, ജ്ഞാനം, പ്രഭാഷകൻ എന്നിവ - ജറോം ഈ വിവർത്തനത്തിൽ ഉൾപ്പെടുത്തി. 1546 ൽ ട്രെന്തോസ് കൗൺസിൽ കത്തോലിക്കാസഭയുടെ ഔദ്യോഗിക ബൈബിൾ വുൾഗാത്തായാണെന്ന് പ്രഖ്യാപിച്ചു.

1456 ൽ ഗുട്ടൻ ബർഗ് ജർമ്മനിയിൽ ലത്തീൻ ബൈബിളാണ് ആദ്യമായി അച്ചടിച്ചത്.

**ഇംഗ്ലീഷ് വിവർത്തനങ്ങൾ**

ഇന്ത്യൻ ഭാഷകളിലേക്കുള്ള ബൈബിൾ വിവർത്തനത്തിൽ ഇംഗ്ലീഷ് വിവർത്തനങ്ങളുടെ സ്വാധീനം ഉണ്ടായിട്ടുണ്ട്. അതിനാൽ ആ ചരിത്രവും മനസ്സിലാക്കണം.

1380 ൽ ഇംഗ്ലീഷുകാരനായ വിക്ലഫ്, ലത്തീൻ വുൾഗാത്തായിൽ നിന്ന് പുതിയനിയമം ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തു. 1382 ൽ പഴയനിയമവും. മാർപ്പാപ്പായുടെ ഒരു കമ്മീഷൻ ഇതു നിരോധിച്ചു. വിക്ലഫിനെ ശപിച്ച് സഭയിൽ നിന്നു പുറംതള്ളുകയും ചെയ്തു.

1522 ൽ വില്യം റ്റിൻഡേൽ, വേദപുസ്തകം ഗ്രീക്കിൽ നിന്ന് ഇംഗ്ലീഷിലേക്കു വിവർത്തനം ചെയ്ത് ജർമ്മനിയിലെ കൊളോനിൽ അച്ചടിപ്പിച്ച് ഇംഗ്ലണ്ടിലേക്ക് കയറ്റി അയച്ചു. ഈ ഗ്രന്ഥങ്ങൾ അധികാരികൾ പിടിച്ചെടുത്തു നശിപ്പിച്ചു. കൂടാതെ 1536 ൽ വില്യം റ്റിൻഡേലിനെ ജീവനോടെ ദഹിപ്പിക്കുകയും ഉണ്ടായി.

1535 ൽ അഗസ്തീനിയൻ സന്യാസി കവർഡെയിൽ, ഇംഗ്ലണ്ടിനു പുറത്തുവച്ച് ബൈബിൾ തർജ്ജമ ചെയ്ത് പ്രസിദ്ധീകരിച്ചു. അത് ഹെൻട്രി എട്ടാമൻ രാജാവിനു സമർപ്പിക്കപ്പെട്ടതുകൊണ്ടു മാത്രം കവർഡെയിൽ വധിക്കപ്പെടാതെ രക്ഷപെട്ടു.

1537 ൽ ജോൺ റോജേഴ്സ് എന്നയാൾ തോമസ് മാത്യു എന്ന തൂലികാനാമത്തിൽ ബൈബിൾ തർജ്ജമ ചെയ്ത് ഇംഗ്ലണ്ടിനു പുറത്തുവച്ച് അച്ചടിപ്പിച്ച് പ്രസിദ്ധപ്പെടുത്തി. ഇത് ആദ്യം ഇംഗ്ലണ്ടിൽ അംഗീകരിക്കപ്പെട്ടെങ്കിലും പിന്നീട് നിരോധിക്കപ്പെട്ടു.

മേല്പറഞ്ഞ വിവർത്തനങ്ങൾക്കൊന്നും കത്തോലിക്കാസഭയുടെ അംഗീകാരം ഉണ്ടായിരുന്നില്ല. സഭ ഔദ്യോഗികമായി അംഗീകരിച്ച ആദ്യ ഇംഗ്ലീഷ് വിവർത്തനം Duoay Bible ആണ്. (Rheims College 1582 ൽ പുതിയനിയമവും Duoay College 1609 ൽ പഴയനിയമവും ലത്തീൻ വുൾഗാത്തായിൽ നിന്ന് പുറത്തിറക്കി.)

1611 ൽ ഉണ്ടായ King James Version പൊതു അംഗീകാരം നേടിയ ഇംഗ്ലീഷ് വിവർത്തനമാണ്.

ജയിംസ് രാജാവിന്റെ കാലത്തുണ്ടായ ഈ പരിഭാഷ ആധികാരികമായി (Authorised Version) അംഗീകാരം നേടി.

തുടർന്ന് ഇതിന്റെ ഒരു Revised Version (KJV 1885) വെളിച്ചം കണ്ടു.

പിന്നീട് Revised Standard Version പുറത്തുവന്നു. 1946 ൽ പുതിയനിയമവും 1952 ൽ പഴയനിയമവും ഉത്തരകാനോനിക ഗ്രന്ഥങ്ങൾ (അപ്പൊക്രിഫാ / Duetro canonical) 1957 ലും ആണ് പുറത്തുവന്നത്. പൊതുവേ അംഗീകരിക്കപ്പെടുന്ന ഇതിന്റെ കത്തോലിക്കാ പതിപ്പും (1966 ൽ) ഉണ്ട്.

വളരെ ജനസമ്മതിയുള്ള ഒന്നാണ് 1966 ൽ പുറത്തിറങ്ങിയ അമേരിക്കൻ ബൈബിൾ സൊസൈറ്റിയുടെ Good News Bible: Today's English Version.

ബ്രിട്ടീഷ് ആന്റ് ഫോറിൻ ബൈബിൾ സൊസൈറ്റിയും ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റി പ്രസും ചേർന്നു പുറത്തിറക്കിയ ന്യൂ ഇംഗ്ലീഷ് ബൈബിൾ പിന്നീട് വന്നതാണ്. 1961 ൽ പുതിയനിയമവും 1970 ൽ പഴയനിയമവും അപ്പൊക്രിഫായും വന്നു.

ജറുസലേം ബൈബിൾ എന്ന പേരിൽ മൂലഭാഷയിൽനിന്ന് ഫ്രഞ്ചിലേക്ക് ഒരു വിവർത്തനം ഉണ്ടായിട്ടുണ്ട്. ഇതിന് ഇംഗ്ലീഷ് വിവർത്തനം ഉണ്ട്.

ഇന്റർനാഷണൽ ബൈബിൾ സൊസൈറ്റിയുടെ New International Version (1973) എന്ന പേരിൽ ഒരു ഇംഗ്ലീഷ് വിവർത്തനം ഉണ്ട്.

**ഭാരതീയ ഭാഷകളിലേക്ക്**

ഭാരതീയ ഭാഷകളിൽ ബൈബിൾ തർജ്ജമ ആദ്യമായുണ്ടായത് തമിഴിലേക്കാണ്. തഞ്ചാവൂരിലെ ജർമ്മൻ മിഷനറി സീഗൻ ബാൾഗ് 1714 ൽ പുതിയ നിയമഭാഗങ്ങൾ പ്രസിദ്ധം ചെയ്തു. 1726 ൽ ബഞ്ചമിൻ ഷൂൾട്സ് സമ്പൂർണ്ണ തമിഴ് വേദപുസ്തകം പ്രസിദ്ധീകരിച്ചു.

1793 ൽ കൽക്കട്ടയിൽ എത്തിയ വില്യം കേറി, സുഹൃത്തുക്കളുമായി ചേർന്ന് സെറാമ്പൂർ കേന്ദ്രമാക്കി ബാപ്റ്റിസ്റ്റ് മിഷന്റെ സഹായത്തോടെ ഹിന്ദി, മറാട്ടി, ഒറിയ, അസമിയ, പഞ്ചാബി, കന്നട, ഉറുദു വിവർത്തനങ്ങൾ പുറത്തിറക്കി.

**ബൈബിൾ മലയാളത്തിൽ**

എ.ഡി. 190 ൽ ഇന്ത്യ സന്ദർശിച്ച അലക്സന്ത്രിയൻ സഭയിലെ പന്തീനസ് ഇവിടെനിന്ന് എബ്രായഭാഷയിലുള്ള ഒരു സുവിശേഷം കൊണ്ടുപോയതായി സഭാചരിത്രകാരനായ യൗസേബിയോസ് പറയുന്നുണ്ട്. അക്കാലത്ത് ഈ സഭയിൽ വേദപുസ്തകം ഉപയോഗത്തിൽ ഉണ്ടായിരുന്നു എന്നതിന് ശക്തമായ തെളിവാണത്.

മലങ്കരയിൽ 1400 ഓ അതിലധികമോ വർഷം പഴക്കമുള്ള (സുറിയാനി) വേദപുസ്തകം കൈവശമുണ്ടായിരുന്നതായി മാവേലിക്കര യോനാ കത്തനാർ പറഞ്ഞതായി ബുക്കാനൻ എഴുതിയിട്ടുണ്ട്. ബുക്കാനൻ സന്ദർശിച്ച മിക്ക സ്ഥലങ്ങളിലും സുറിയാനി വേദഭാഗങ്ങളുടെ പുരാതന പ്രതികളോ

ഭാഗങ്ങളോ ചുരുക്കം സ്ഥലങ്ങളിൽ വേദഭാഗങ്ങൾ മുഴുവനും തന്നെയോ കണ്ടതായി രേഖപ്പെടുത്തി.

കേരളത്തിൽ ക്രിസ്ത്യാനികൾ ഉപയോഗിച്ചു വന്നതു് സുറിയാനി വേദപുസ്തകമായിരുന്നു. ആറാം മാർത്തോമ്മായുടെ (വലിയ മാർ ദീവന്നാസ്യോസ് ഒന്നാമൻ) കാലത്തു് കൽക്കട്ട ഫോർട്ട് വില്യം കോളജിലെ ലക്ചററും ഈസ്റ്റ് ഇൻഡ്യ കമ്പനി ചാപ്ലയിനും ആയിരുന്ന റവ.ഡോ.ക്ലോഡിയസ് ബുക്കാനൻ 1806 ഒക്ടോബർ നവമ്പറിൽ (1806 തുലാം 29 മുതൽ) തിരുവിതാംകൂർ സന്ദർശിച്ച് മലങ്കരസഭയിലെ കായങ്കുളം, മാവേലിക്കര, ചെങ്ങന്നൂർ, കല്ലിശ്ശേരി, പുത്തൻകാവ്, മാരാമൺ, കോഴഞ്ചേരി, റാന്നി, നിരണം, ആലപ്പുഴ, ചങ്ങനാശ്ശേരി, പുളിങ്കുന്ന്, കണ്ടനാട്ട്, ഉദയംപേരൂർ, അങ്കമാലി, കൊടുങ്ങല്ലൂർ, പറവൂർ, വരാപ്പുഴ ആലങ്ങാട്ട്, ഇടപ്പള്ളി തുടങ്ങിയ സ്ഥലങ്ങളും പള്ളികളും സന്ദർശിച്ചു. 1806 നവ. 23, 24 ന് (982 വൃശ്ചികം) കണ്ടനാട്ട് വച്ച് അദ്ദേഹവും ആറാം മാർത്തോമ്മായുമായി കൂടിക്കാഴ്ച നടന്നു. (രണ്ടാം തവണത്തെ മലബാർ സന്ദർശനത്തിൽ (1807 ഡിസമ്പർ, 1808 ജനുവരി) തൃശ്ശൂർ, നസ്രാണിപുരം എന്ന കുന്നങ്കുളം ആർത്താറ്റ്, കോഴിക്കോട്ട് എന്നിവിടങ്ങൾ സന്ദർശിച്ചിരുന്നു.) രണ്ടാമത്തെ തവണ ബുക്കാനൻ ആറാം മാർത്തോമ്മായെ സന്ദർശിച്ചപ്പോൾ (1806 ഡിസ. 14 ന്) ആയിരം വർഷം പഴക്കമുള്ളതുമുള്ളതും കട്ടിയുള്ള തോലിൽ ഒരു പേജിൽ മൂന്നു കോളങ്ങളായി തിരിച്ച് എഴുതിയതും അങ്കമാലിയിൽ സൂക്ഷിച്ചിരുന്നതും ചില്ലറ കേടുപാടുകൾ ഉള്ളതുമായ സുറിയാനി സമ്പൂർണ്ണ ബൈബിൾ കണ്ടനാട്ടു വരുത്തി ബുക്കാനനു സമ്മാനിച്ചു. (ഡിസ. 14 ന് തുകലിലെഴുതിയ 1000 വർഷം പഴക്കമുള്ള എസ്ത്രംഗല സുറിയാനി വേദപുസ്തകം അങ്കമാലിയിൽ വച്ച് ബുക്കാനനു നല്കിയെന്നും പറയപ്പെടുന്നുണ്ട്. എന്നാൽ ബുക്കാനന്റെ തന്നെ രേഖ അതു ശരി വയ്ക്കുന്നില്ല. പഴക്കം സംബന്ധിച്ചും ബുക്കാനന് അഭിപ്രായവ്യത്യാസമുണ്ട്.) അതു് അദ്ദേഹം ഇംഗ്ലണ്ടിലേക്കു കൊണ്ടുപോയി. ആ വേദപുസ്തകം ഇന്നും ഇംഗ്ലണ്ടിൽ കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിൽ സൂക്ഷിച്ചിരിക്കുന്നു. അദ്ദേഹം അതു് പിന്നീട് അച്ചടിപ്പിച്ച് നൂറു പ്രതികൾ ഇവിടെ പള്ളികൾക്കു വിതരണം ചെയ്തു.

വേദപുസ്തകം മലയാളത്തിലേക്കു വിവർത്തനം ചെയ്യുവാൻ ബുക്കാനനാണ് പ്രേരിപ്പിച്ചതു്. സുറിയാനി പ്ശീത്തായിൽ നിന്ന് 1806 നവമ്പറിൽ മലയാളത്തിലേക്കുള്ള വിവർത്തനം ആരംഭിച്ചു. കണ്ടനാട്ടു വച്ച് ദീവന്നാസ്യോസ് ഒന്നാമൻ ബുക്കാനന്റെ സാന്നിദ്ധ്യത്തിൽ രണ്ടു കത്തനാരന്മാരെ ചുമതല ഏല്പിച്ചു. കണ്ടനാട്ടു വച്ച് ജോലികൾ നടന്നു. 1808 ൽ വിവർത്തനം പൂർത്തിയായി. കായങ്കുളം പീലിപ്പോസു റമ്പാനും പുലിക്കോട്ടിൽ ഇട്ടൂപ്പ (യോസഫ്) റമ്പാനുമായിരുന്നു പ്രധാന ചുമതല. അവർ രണ്ടുപേരും, വേറൊരു കത്തനാരും സംസ്കൃത (തമിഴ്) പണ്ഡിതനായ തിമ്മാ(പ്പാ)പിള്ളയും അതിൽ പങ്കെടുത്തു. കൊച്ചിയിൽ വച്ച് പരിചയപ്പെട്ട എബ്രായഭാഷാപണ്ഡിതനായ മോശ ഇസ്സാർഫതി എന്ന യഹൂദനെയും (പിന്നീട് ക്രിസ്ത്യാനിയായി) ബുക്കാനൻ മലയാള വിവർത്തനത്തിന് കണ്ടനാട്ടേയ്ക്കയച്ചു. വിവർത്തനരീതി മനസ്സിലാക്കിക്കൊടുക്കുവാൻ തഞ്ചാവൂരിലെ മിഷനറി ഷാർട്ട്സിന്റെ ഉപദേശിയായ പാസ്കലിനെ ഒരു മാസം കണ്ടനാട്ട് നിറുത്തി. ജർമ്മൻ മിഷനറി ഫാബ്രിഷ്യസ് വിവർത്തനം ചെയ്ത 1796 ലെ സമ്പൂർണ്ണ തമിഴ് ബൈബിളിന്റെ കോപ്പി ഈ വിവർത്തനത്തിന് സഹായകമായി ബുക്കാനൻ എത്തിച്ചുകൊടുത്തു. ബുക്കാനന്റെ നിർദ്ദേശപ്രകാരം കേണൽ മെക്കാളെ ശമ്പളം കൊടുത്തും പ്രോത്സാഹിപ്പിച്ചും വിവർത്തനത്തിന്റെ പൂർണ്ണ ചുമതല വഹിച്ചു. ബോംബെ കൂറിയർ

പ്രസിൽ അത് അച്ചടിക്കുവാൻ കൊടുത്തതും ബുക്കാനൻ തന്നെ. ബോംബെ കൂറിയർ പ്രസ് ഒരു ബഹുഭാഷാമുദ്രണാലയമായിരുന്നു. അതിലെ ജീവനക്കാരനായ ജീജീഭായി ചാച്ഘർ (ബെഹ്റാംജി ജീജീഭായ്) അച്ചുനിർമ്മാണവിദഗ്ദ്ധനായിരുന്നു. അദ്ദേഹം 1799-ൽ തന്നെ മലയാളം അച്ചുകൾ ലോഹത്തിൽ നിർമ്മിച്ചിരുന്നു. ഈ പുസ്തകത്തിന്റെ അച്ചടി വേളയിൽ മലയാള അക്ഷരങ്ങൾ രൂപ പ്പെടുത്തുവാൻ കണ്ടനാട്ടുകാരൻ കൊച്ചിട്ടി എന്നൊരു നസ്രാണിയെയും അച്ചടിയിൽ സഹായിക്കുവാൻ തിമ്മപ്പാ പിള്ളയെയും ബോംബെക്കു കൊണ്ടുപോയിരുന്നു. അച്ചടി പൂർത്തിയാക്കുവാൻ മൂന്നു കൊല്ല മെടുത്തു. 1811 നവ. 13 നാണ് അതു പൂർത്തിയായത്. ഇതിനുള്ള മുഴുവൻ ചെലവും ബുക്കാനനാണ് വഹിച്ചത്. (ഇതിന്റെ അച്ചടിക്കുള്ള കടലാസ് ബ്രിട്ടീഷ് ആന്റ് ഫോറിൻ ബൈബിൾ സൊസൈറ്റി നല്കിയതായി പറയപ്പെടുന്നു?) മലയാളത്തിൽ അച്ചടിക്കപ്പെട്ട ആദ്യ ഗദ്യപുസ്തകവും വേദപുസ്തകവും ഇതാണ്. അന്നേദിവസം കായംകുളം പീലിപ്പോസു റമ്പാൻ നിര്യാതനായി. നാലു സുവിശേഷങ്ങൾ മാത്രമാണ് ഇതിലുള്ളത്. സുറിയാനിമയമായിരുന്നു ഈ വിവർത്തനം എന്ന് പിന്നീട് ആക്ഷേപമു ണ്ടായി.

ഈ ബൈബിളിൽ അർദ്ധവിരാമം, വിരാമം, ചോദ്യം (. , ?) ഇത്യാദി ചിഹ്നങ്ങൾ ഒന്നുമില്ല. ചന്ദ്ര ക്കല (ˇ) മലയാളത്തിൽ ഉപയോഗത്തിൽ വന്നിരുന്നില്ല. വാക്യത്തിനു ശേഷം ഒത്തുവാക്യം ചേർത്തി രുന്നു. അന്ന് ഉപയോഗത്തിലിരുന്ന ഭാഷ, ലിപി, അക്കങ്ങൾ മുതലായവയെക്കുറിച്ചു പഠിക്കുവാൻ ഇതിനെ നമുക്കിന്ന് ആശ്രയിക്കാം. ചതുരവടിവിലുള്ള ലിപിയായിരുന്നു ഇതിന് ഉപയോഗിച്ചത്.

1804 ൽ ബ്രിട്ടീഷ് ആന്റ് ഫോറിൻ ബൈബിൾ സൊസൈറ്റി ലണ്ടനിൽ രൂപം കൊണ്ടു. ഈ സൊസൈറ്റി വേദപുസ്തക വിവർത്തന പ്രസിദ്ധീകരണരംഗത്ത് വലിയ സംഭാവന ചെയ്തു.

1811 ൽ ബൈബിൾ സൊസൈറ്റി ഓഫ് ഇൻഡ്യ കൽക്കട്ടയിൽ സ്ഥാപിച്ചു.

1820 ൽ ബൈബിൾ സൊസൈറ്റി ഓഫ് ഇൻഡ്യയുടെ മദ്രാസ് ഓക്സിലിയറി നിലവിൽ വന്നു.

1813 ആയപ്പോൾ ബൈബിൾ മുഴുവനും തമിഴ് പണ്ഡിതനായ തിമ്മപ്പാപിള്ള തമിഴിൽനിന്നു മലയാളത്തിലേക്കു വിവർത്തനം ചെയ്തെങ്കിലും അതു പരിഷ്ക്കരിക്കുന്നതിലുണ്ടായ വിഷമത അതിന്റെ പ്രസിദ്ധീകരണം വൈകിച്ചു.

1817 ൽ സുറിയാനിയിൽ നിന്നുള്ള മലയാള വേദപുസ്തകം പരിഷ്കരിക്കണമെന്നും ബൈബിൾ മുഴുവൻ തർജ്ജമ ചെയ്തു കോട്ടയത്ത് അച്ചടിച്ച് പ്രസിദ്ധീകരിക്കണമെന്നും ബൈബിൾ സൊസൈറ്റി തീരുമാനിച്ചു. ചർച്ച് മിഷനറി സൊസൈറ്റി (സി.എം.എസ്.) റവ. ബഞ്ചമിൻ ബെയിലിയുടെ സേവനം അതിനു വിട്ടുകൊടുത്തു. അക്കാലത്തെ മികച്ച ഭാഷാപണ്ഡിതരായ എട്ടു സുറിയാനിക്കത്തനാരന്മാർ, മലയാള സംസ്കൃത ഭാഷകളിൽ പണ്ഡിതനും മലബാറിലെ തഹസീൽദാറുമായിരുന്ന ചാത്തു മേനോൻ, (ഇദ്ദേഹം പിന്നീട് ജോസഫ് ഫെൻ എന്ന പേരു സ്വീകരിച്ച് ക്രിസ്ത്യാനിയായി) സംസ്കൃത പണ്ഡിതൻ വൈദ്യനാഥയ്യർ ഇടങ്ങിയവരാണ് ഈ പദ്ധതിയിൽ പങ്കെടുത്തത്. കൊച്ചിയിലെ മോശ ഇസ്സാർഫതി (Mosesis Arphati) എന്ന ബഹുഭാഷാ പണ്ഡിതനായ യൂതനും ഹീബ്രു ഭാഷാസംബന്ധ മായ സംശയങ്ങൾ തീർക്കുവാൻ ബെയിലിക്കു സഹായിയായി ഉണ്ടായിരുന്നു. മുപ്പതോളം ഭാഷാപ

ണ്ഡിതരുടെ സേവനം ബയിലി ഉപയോഗിച്ചു. തിരുവിതാംകൂർ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കേണൽ മൺറോയുടെ പിന്തുണയും ഈ പദ്ധതിക്കു കിട്ടി. ബൈബിൾ സൊസൈറ്റി ഇതിനു ധനസഹായം നല്കി.

വിവർത്തനത്തിന് ഇംഗ്ലീഷ് വിവർത്തനത്തെയാണ് ബെയിലി ആശ്രയിച്ചത്. പദാനുപദ വിവർത്തനരീതി അദ്ദേഹം ഇതിന് അവലംബിച്ചു.

ദക്ഷിണേന്ത്യയിൽ ആദ്യമായി അച്ചടിയന്ത്രം സ്ഥാപിച്ചത് കോട്ടയം പഴയ സെമിനാരിയിലാണ്, 1820 ൽ. ഇവിടെ മരംകൊണ്ടുള്ള ഒരു പ്രസ് ബഞ്ചമിൻ ബെയിലി ഉണ്ടാക്കിക്കുകയായിരുന്നു. (അത് ഇന്നും കോട്ടയം സി.എം.എസ്. പ്രസിൽ സൂക്ഷിച്ചിരിക്കുന്നു.) അദ്ദേഹം മലയാള അക്ഷരങ്ങൾ വാർപ്പിക്കുകയും ചെയ്തു. 1821 ഒക്ടോബറിൽ ഒരു പ്രസ് ഇംഗ്ലണ്ടിൽ നിന്നു കൊണ്ടുവന്നു. ബെയിലി 1825 ൽ മത്തായിയുടെ സുവിശേഷം മലയാളത്തിൽ അച്ചടിച്ചു പുറത്തിറക്കി. 1828 ൽ രണ്ടു അച്ചടിയന്ത്രങ്ങൾ കൂടി ഇംഗ്ലണ്ടിൽ നിന്നു കൊണ്ടുവന്നു.

1829 ൽ ബൈബിൾ സൊസൈറ്റിയുടെ മദ്രാസ് ഓക്സിലിയറി, പുതിയനിയമത്തിന്റെ ബയിലിയുടെ മലയാള തർജ്ജമ (സുവിശേഷങ്ങളും പ്രവൃത്തികളും മാത്രം? 128,144,342 പേജ് 21x14 ) കോട്ടയം സി.എം.എസ്. പ്രസിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. പിന്നീട് 1834 ൽ ഒരു പതിപ്പ് ലണ്ടനിൽ അച്ചടിച്ചു. (അതിൽ സുവിശേഷങ്ങളും പ്രവൃത്തികളും മാത്രം ഉൾക്കൊള്ളിച്ചിരുന്നു? 1829 ലെ കൃതിയുടെ രണ്ടാം പതിപ്പ് 368 പേജ്). 1837 ൽ തോമസ് നോർട്ടൻ സങ്കീർത്തനങ്ങളുടെ ഒരു വിവർത്തനം തയ്യാറാക്കിയെന്നു പറയപ്പെടുന്നുണ്ട്. 1839 (മോശയുടെ 5 പുസ്തകങ്ങൾ, സങ്കീർത്തനങ്ങൾ), 1840 (പഴയനിയമം രണ്ടാം ഭാഗം, പഴയനിയമം യെശുവാ മുതൽ എസ്ത്തേർ വരെ), 1841 (പഴയനിയമം യോബ് മുതൽ ദീർഘദർശികൾ വരെ) എന്നീ വർഷങ്ങളിൽ പഴയനിയമം മൂന്നു ഭാഗങ്ങളായി പ്രസിദ്ധീകരിച്ചു.1841 ൽ ബയിലിയുടെ സമ്പൂർണ്ണ മലയാള വേദപുസ്തകം പുറത്തുവന്നു. (1842?) ബൈബിൾ സൊസൈറ്റിയുടെ മദ്രാസ് ഓക്സിലിയറിയാണ് ഈ സമ്പൂർണ്ണ ബൈബിൾ പ്രസിദ്ധീകരിച്ചത്. കോട്ടയം സി.എം.എസ്. പ്രസിൽ ഇത് അച്ചടിച്ചു. 1843 ൽ പുതിയനിയമത്തിന്റെ ഒരു പതിപ്പ് സി.എം.എസ്. പുറത്തിറക്കി. 1859 ൽ പഴയനിയമവും ബെയിലി ബൈബിളിന്റെ ഒരു പരിഷ്കരിച്ച പതിപ്പും പുറത്തിറക്കി. 1863 ൽ ബൈബിൾ സൊസൈറ്റി 'സത്യവേദപുസ്തകം' എന്ന പേരിൽ പുതിയനിയമം ബ്രിട്ടനിൽ അച്ചടിച്ച് ഇവിടെ വിതരണം ചെയ്തു. 1866 ൽ പുതിയനിയമം ഒത്തുവാക്യങ്ങളോടുകൂടി സി.എം.എസ്. പ്രസിദ്ധീകരിച്ചു. 1867 ൽ ബൈബിൾ സൊസൈറ്റിക്കു വേണ്ടി 'വിശുദ്ധ വേദം' എന്ന പേരിൽ സമ്പൂർണ്ണ ബൈബിൾ (3 ഭാഗങ്ങൾ) കോട്ടയം സി.എം.എസ്. പ്രസ്സിൽ നിന്ന് പ്രസിദ്ധീകരിച്ചു. ഇതിൽ ഒത്തു വാക്യങ്ങൾ, ഖണ്ഡിക, തലക്കെട്ട് എന്നിവ ചേർത്തിരുന്നു. (1867 ൽ തന്നെ പുതിയനിയമവും സങ്കീർത്തനങ്ങളും ഒത്തുവാക്യങ്ങളോടെ മുദ്രണം ചെയ്തു?) 1876 ൽ 'നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ പുതിയനിയമം' ഒത്തുവാക്യങ്ങളോടു കൂടി പ്രസിദ്ധീകരിച്ചു.

ബയിലി വിവർത്തനത്തിന്റെ രണ്ടു കുറവ് മലബാറിലെ മിഷനറിമാർ കണ്ടെത്തി. സംസ്കൃതത്തിന്റെ സ്വാധീനം കൂടുതലാണെന്നും, തിരുവിതാംകൂറിലെ മലയാളമാകയാൽ മലബാറുകാർക്കു

പറ്റുന്നതല്ലെന്നുമായിരുന്നു അവരുടെ കണ്ടെത്തൽ.

ബയിലിയുടെ ബൈബിൾ തർജ്ജമയുടെ കുറവു പരിഹരിക്കുവാൻ ബ്രിട്ടീഷ് ഈസ്റ്റ് ഇൻഡ്യ കമ്പനിയുടെ ചാപ്ലയിനായി തലശ്ശേരിയിൽ പ്രവർത്തിച്ചിരുന്ന ക്യാപ്റ്റൻ സ്പ്രിങ് സംസ്കൃതത്തിൽനിന്നു മലയാളത്തിലേക്കു വിവർത്തനം ചെയ്യുവാനുള്ള ചുമതല ഏറ്റെടുത്തു. അദ്ദേഹത്തിന്റെ പരിഭാഷ ബൈബിൾ സൊസൈറ്റിയുടെ മദ്രാസ് ആക്സിലിയറി പ്രസിദ്ധീകരിക്കുവാൻ തീരുമാനിച്ചു. പ്രാദേശിക ഭാഷാപണ്ഡിതരുടെ സഹായത്തോടെ 1822 ൽ നടന്ന ആ പരിഭാഷ പ്രസിദ്ധീകൃതമായില്ല.

ബയിലി വിവർത്തനത്തിന്റെ ഭാഷ പരിഷ്കരിക്കുവാൻ മദ്രാസിലെ ബൈബിൾ സൊസൈറ്റി ഒരു കമ്മറ്റിയെ നിയോഗിച്ചു. അതിന്റെ അദ്ധ്യക്ഷൻ ബാസൽ മിഷന്റെ പ്രവർത്തകനായിരുന്ന ഡോ. ഹെർമ്മൻ ഗുണ്ടർട്ട് ആയിരുന്നു. കമ്മറ്റിയിൽ ഏകാഭിപ്രായം ഉണ്ടായില്ല. പരിഷ്കരണത്തെ ബയിലി അനുകൂലിച്ചതുമില്ല. അങ്ങനെ വേണ്ടത്ര സ്വാതന്ത്ര്യം കിട്ടായ്കയാൽ ഗുണ്ടർട്ട് ഒരു സ്വതന്ത്ര വിവർത്തനത്തിന് ശ്രമമാരംഭിച്ചു. ബെയിലി വിവർത്തനത്തിൽ ഗുണ്ടർട്ട് കണ്ടെത്തിയ ന്യൂനതകൾ, ഹീബ്രു മൂലത്തോടു വിശ്വസ്തത പുലർത്താതെ ഇംഗ്ലീഷ് വിവർത്തനത്തെ അത്യധികം അനുകരിച്ചു; വാക്കുകൾ വേണ്ടതിലധികം പരത്തിപ്പറഞ്ഞു എന്നെല്ലാമായിരുന്നു. ഈ കുറവുകൾ പരിഹരിച്ച് ഗ്രീക്കിൽ നിന്നു തർജ്ജമ ചെയ്ത് കല്ലച്ചിൽ അച്ചടിച്ച മലയാളം പുതിയ നിയമം 1852 ൽ തലശ്ശേരിയിൽ മിഷൻ പ്രസിൽ നിന്ന് ഗുണ്ടർട്ട് പുറത്തിറക്കി. നേരത്തേ 1849 ൽ സുവിശേഷങ്ങൾ ഉൾക്കൊള്ളിച്ച് 'സുവിശേഷ സംഗ്രഹം' തലശ്ശേരി 'ഷാവിദ'ത്തിൽ നിന്നു ഗുണ്ടർട്ട് പുറത്തിറക്കിയിരുന്നു. 1852 ലും 1854 ലും ബാസൽ ഇവാഞ്ചലിക്കൽ ലൂഥറൻ മിഷൻ തലശ്ശേരിയിൽ നിന്ന് കല്ലച്ചിലടിച്ച് ഗുണ്ടർട്ടിന്റെ പുതിയനിയമത്തിന്റെ പുതിയ തർജ്ജമകൾ പ്രസിദ്ധീകരിച്ചു. 1857 ൽ 'പവിത്രലേഖകൾ' എന്ന പേരിൽ പഴയനിയമം (ഇയ്യോബ്, സങ്കീർത്തനം, ശലോമോന്റെ) തലശ്ശേരിയിൽ മിഷൻ പ്രസിൽ നിന്ന് പ്രസിദ്ധം ചെയ്തു. (1859 ൽ പഴയനിയമവും ഗുണ്ടർട്ട് പ്രസിദ്ധം ചെയ്തു?) 1868 ൽ മംഗലാപുരത്തുനിന്ന് ഗുണ്ടർട്ട് പുതിയനിയമം (രണ്ടാം പതിപ്പ്) പ്രസിദ്ധം ചെയ്തു. 1880 ൽ സങ്കീർത്തനങ്ങൾ മാത്രം ഒരു പുസ്തകമായി മംഗലാപുരത്തുനിന്ന് ഗുണ്ടർട്ട് പ്രസിദ്ധം ചെയ്തു. (അങ്ങനെ 1880 ൽ പഴയനിയമം പൂർണ്ണമായി?) 1881 ൽ പുതിയനിയമം പരിഷ്കരിച്ച് മംഗലാപുരത്തുനിന്ന് പുറത്തിറക്കി. ഇൻഡ്യയിലെ സേവനത്തിൽ നിന്നു വിരമിച്ച ശേഷം ജർമ്മനിയിൽ താമസിച്ചുകൊണ്ട് 1881 ൽ പഴയനിയമത്തിലെ കവിതാഭാഗങ്ങൾ ഗുണ്ടർട്ട് പ്രസിദ്ധം ചെയ്തു. പഴയനിയമത്തിലെ കാവ്യഭാഗങ്ങൾ കാവ്യഭംഗിയോടെതന്നെയാണ് ഗുണ്ടർട്ട് തർജ്ജമ ചെയ്തത്. 1886 ൽ പ്രവാചകലേഖകൾ എന്ന പേരിൽ പഴയനിയമഭാഗങ്ങൾ മംഗലാപുരത്തുനിന്ന് പ്രസിദ്ധീകരിച്ചു. മംഗലാപുരത്ത് ബാസൽ മിഷൻ പ്രസിലായിരുന്നു ഗുണ്ടർട്ട് ഇവ അച്ചടിച്ചത്. 1888 ൽ പഴയനിയമത്തിലെ പ്രവചനഗ്രന്ഥങ്ങളും ഗുണ്ടർട്ട് പ്രസിദ്ധപ്പെടുത്തി. (1885 ൽ ഗുണ്ടർട്ടിന്റെ മലയാളം ബൈബിൾ പുറത്തുവന്നതായി ചില രേഖകളിൽ കണ്ടു.)

1880 ൽ ബയിലി ഗുണ്ടർട്ടുമാരുടെ വേദപുസ്തകങ്ങളുടെ ഒരു ഐക്യവിവർത്തനം നടന്നു. ജെ.എം. ഫെർട്ടി (J.M ഫ്രിറ്റ്സ്) അദ്ധ്യക്ഷനായി, എൽ.എം.എസ്സ്., ബി. എം.എസ്സ്., സി. എം.എസ്സ്., മാർത്തോമ്മാ, യാക്കോബായ എന്നീ സഭാപ്രതിനിധികൾ ഉൾപ്പെട്ട ഒരു സമിതി 1871 മുതൽ ഇതി

നായി പ്രവർത്തിച്ചിരുന്നു. ബാസൽ മിഷനിലെ W. ഡിൽഗർ, റവ. സ്റ്റീഫൻ ചന്ദ്രൻ, സി.എം.എസ്. മിഷനറി റിച്ചാർഡ്സ്, ആർച്ച് ഡീക്കൻ കോശി കോവൂരച്ചൻ, കിട്ടായി മേനോൻ എന്നിവർ അതിൽ അംഗങ്ങളായിരുന്നു. അതിന്റെ ഫലമായി 1880 ൽ പൊതുവായ ഒരു പുതിയനിയമം പ്രസിദ്ധം ചെയ്തു. ഗുണ്ടർട്ടിന്റെ പരിഭാഷയായിരുന്നു ഇതിന്റെ അടിസ്ഥാനം. (1889 ൽ സമ്പൂർണ്ണ ബൈബിൾ പുറത്തു വന്നു?) 1899ൽ പരിഷ്കരിച്ച പതിപ്പുണ്ടായി.

1904 ൽ ബ്രിട്ടീഷ് ആന്റ് ഫോറിൻ ബൈബിൾ സൊസൈറ്റിയുടെ മദ്രാസ് ആക്സിലിയറി 'പഴയതും പുതിയതുമായ നിയമങ്ങൾ അടങ്ങിയിരിക്കുന്ന വിശുദ്ധ വേദം' (The Holy Bible Containing the Old and New Testaments Translated into the Malyalam Language) കോട്ടയം സി.എം.എസ്. പ്രസിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. ഇതിൽ ഒത്തു വാക്യങ്ങൾ ചേർത്തിരുന്നു. പുസ്തകങ്ങളുടെ പേരുകളിൽ ചിലത് ഇന്നത്തേതുപോലെയല്ല. (ആദ്യപുസ്തകം, നളാഗമം, യോബ്, സുഭാഷിതങ്ങൾ, പ്രസംഗക്കാരൻ, ശലോമോന്റെ പാട്ട്, ഹെസക്കിയേൽ എന്നിത്യാദിയാണ് വ്യത്യാസങ്ങൾ. 1114+345 പേജ്)

1908 ൽ നമ്മുടെ കർത്താവും രക്ഷിതാവും ആയ യേശുക്രിസ്തുവിന്റെ പഴയ പുതിയ നിയമങ്ങൾ ചേർന്ന പൂർണ്ണ ബൈബിൾ ബ്രിട്ടീഷ് ആന്റ് ഫോറിൻ ബൈബിൾ സൊസൈറ്റിയുടെ മദ്രാസ് ആക്സിലിയറി പ്രസിദ്ധപ്പെടുത്തി. ആദ്യപുസ്തകം ലേവിയ, നളാഗമം, യോബ്, സുഭാഷിതങ്ങൾ, പ്രസംഗക്കാരൻ, ശലോമോന്റെ പാട്ട്, ഹെസക്കിയേൽ എന്നിങ്ങനെ പുസ്തങ്ങളുടെ പേരുകൾ ഇന്നത്തേതിൽ നിന്നു വ്യത്യസ്തമായി കാണാം. ഓരോ അദ്ധ്യായത്തിന്റെയും തുടക്കത്തിൽ  അതിലെ ഉള്ളടക്കം സൂചിപ്പിച്ചിട്ടുണ്ടായിരുന്നു. വാക്യങ്ങൾ ഓരോ ഖണ്ഡികയായിട്ടാണ് അച്ചടിച്ചിരുന്നത്.

1910 ൽ ഇംഗ്ലീഷിലെ Revised Version (KJV 1885) അടിസ്ഥാനപ്പെടുത്തി പരിഭാഷപ്പെടുത്തിയ 'സത്യവേദപുസ്തകം' (Common Version) ബൈബിൾ സൊസൈറ്റി പുറത്തു കൊണ്ടുവന്നു. 1914 ൽ വീണ്ടും ഒരു പരിഷ്കാരംകൂടി അതിനു വന്നു.

ഇതുവരെ സൂചിപ്പിച്ചതെല്ലാം ഇംഗ്ലീഷ് മിഷനറിമാരുടെ സഹായത്തോടെ നടന്ന ബൈബിൾ വിവർത്തന പ്രവർത്തനങ്ങളായിരുന്നു. ഇതിലൊന്നും ഉത്തരകാനോനിക ഗ്രന്ഥങ്ങൾ ഉൾക്കൊള്ളിച്ചിരുന്നില്ല.

1956 ൽ ബൈബിൾ സൊസൈറ്റി ഓഫ് ഇൻഡ്യയുടെ കേരള ഓക്സിലിയറി കോട്ടയത്ത് രൂപം കൊണ്ടു.

1960 ൽ ഒരു ബൈബിൾ പരിഷ്കരണക്കമ്മറ്റി ഡോ. എഫ്. മൂളിയിലിന്റെ നേതൃത്വത്തിൽ രൂപം കൊണ്ടു. 1969 നും 1972 നും ഇടയിൽ സുവിശേഷങ്ങൾ പരിഷ്കരിച്ച് താത്ക്കാലിക പതിപ്പായി പ്രസിദ്ധീകരിച്ചു.

1960 ൽ ഡോ. ഫ്രെഡറിക് മൂളിയിൽ ഗ്രീക്ക് മൂലത്തിൽനിന്ന് പുതിയനിയമം നേരിട്ട് മലയാളത്തിലേക്കു വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചു (മേരീലാന്റ് പബ്ലീഷേഴ്സ്). 1981 ൽ ഇതിന്റെ പുനഃപ്രസിദ്ധീകരണവും നടന്നു.

ദീർഘ ഇടവേളയ്ക്കു ശേഷം ബൈബിൾ സൊസൈറ്റി പുതിയനിയമത്തിന് 1980 (1981) ൽ ഒരു

ആധുനിക വിവർത്തനം പ്രസിദ്ധപ്പെടുത്തി. 2003 (2002) ൽ പഴയ സത്യവേദപുസ്തകം പുതിയ മലയാളലിപിയിൽ (New script) പുറത്തിറക്കി. 2004 ൽ പഴയ പതിപ്പിന്റെ ഭാഷയിൽ ചില മാറ്റങ്ങൾ വരുത്തി സത്യവേദപുസ്തകം (Re-edited) പുതിയ ലിപിയിൽ പ്രസിദ്ധം ചെയ്തു. 2006 ൽ ബൈബിൾ സൊസൈറ്റി മാറ്റങ്ങൾ വരുത്തിയ പാഠം ഉൾക്കൊള്ളിച്ച് ഒരു പഠനബൈബിൾ പുറത്തിറക്കി.

**ഓർത്തഡോക്സ് സുറിയാനി സഭയിൽ**

ബുക്കാനന്റെ സന്ദർശന വേളയിൽ മാവേലിക്കര വച്ച് അവിടത്തെ കല്ലറയ്ക്കൽ തോമാ (ദിദിമൂസ്) കത്തനാർ മലയാളത്തിലുള്ള മത്തായിയുടെ സുവിശേഷം കാണിച്ചതായി അദ്ദേഹം പറഞ്ഞിട്ടുണ്ട്. അത്തരം തർജ്ജമകൾ അവിടവിടെ തയ്യാറാക്കിയിരുന്നതായി ഇതിൽനിന്നു മനസ്സിലാക്കാം.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, പഴയ സെമിനാരി സ്ഥാപിച്ച ശേഷം സുവിശേഷമൊഴിച്ചുള്ളവയെല്ലാം വിവർത്തനം ചെയ്തു. സുറിയാനി പദങ്ങളുടെ ആധിക്യവും ഭാഷാവൈകല്യവുംകൊണ്ട് ബയിലിക്ക് ഈ വിവർത്തനം ഭംഗിയുള്ളതായി തോന്നിയില്ലത്രേ. അല്ലായിരുന്നെങ്കിൽ ബയിലി അത് പ്രസിദ്ധപ്പെടുത്തിയേനെ.

1870 (1045) ൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ്, മതപുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുവാൻ സെന്തോമസ് പ്രസ് കൊച്ചിയിൽ സ്ഥാപിച്ചു. അദ്ദേഹം കുർബ്ബാനക്രമവും സങ്കീർത്തനങ്ങളും മലയാളത്തിലേക്കു വിവർത്തനം ചെയ്തു. ഇവയിൽ സങ്കീർത്തനങ്ങൾ അച്ചടിയിലല്ലാതെ പ്രചരിച്ചിരുന്നതായി പറയപ്പെടുന്നു.

വായനപ്പടി ഏവൻഗേല്യോൻ സുറിയാനിയിൽ നിന്ന് തർജ്ജമചെയ്ത് (1957?) പ്രസിദ്ധപ്പെടുത്തി. അത് പല തവണ പരിഷ്കരിച്ചിട്ടുമുണ്ട്. 1977, 1993, 2004 വർഷങ്ങളിലാണ് അവസാനം നടന്ന പരിഷ്കരണങ്ങൾ.

സുറിയാനിയിൽ നിന്ന് പാമ്പാക്കുട കോനാട്ടു മാത്തൻ കോർ എപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ ഔഗേൻ റമ്പാനും ഇട്ടീരാ മല്പാനും ചേർന്ന് തർജ്ജമ ചെയ്ത പുതിയനിയമം പാമ്പാക്കുടയിൽ അച്ചടിച്ച് പുറത്തിറക്കി.

കടവിൽ മാർ അത്താനാസ്യോസ് (1907 ൽ കാലം ചെയ്തു) വേദപുസ്തകം ഭാഗികമായി വിവർത്തനം ചെയ്തതായി പറയപ്പെടുന്നു. പക്ഷെ പ്രസിദ്ധപ്പെടുത്തിയില്ല.

1994 ൽ കണിയാമ്പറമ്പിൽ കുര്യൻ കോർ എപ്പിസ്കോപ്പ, പ്ശീത്തായിൽ നിന്ന് വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തിയ ബൈബിളിനു 'വിശുദ്ധഗ്രന്ഥം' എന്നാണു പേര്. ഉത്തരകാനോനിക ഗ്രന്ഥങ്ങൾ അഥവാ അപ്പൊക്രിഫാ എന്നു വിളിക്കപ്പെടുന്ന ഗ്രന്ഥങ്ങൾ (ത്ബീദ് / തോബിയാസ്, യഹൂദിത്ത് / യൂദിത്ത്, എസ്ഥേർ (പരിശിഷ്ടം), മഹാജ്ഞാനം, യേശു ബാർ ആസിറേ, എറമിയായുടെ ലേഖനം, 1, 2 ബാറൂക്ക്, ദാനിയേൽ – ശൂശാൻ, 1, 2 മക്കാബ്യർ) ഇതരകാനോനിക ഗ്രന്ഥങ്ങൾ എന്ന പേരിൽ പ്രത്യേക വിഭാഗമായി ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു. പാശ്ചാത്യബൈബിളിലെ പുസ്തകങ്ങളുടെ ക്രമമല്ല, സുറിയാനി വേദപുസ്തകത്തിലുള്ളത്.

കടവിൽ മാർ അത്താനാസ്യോസ് ശ്ലീഹാവായനകൾ മാത്രം സുറിയാനിയിൽ നിന്ന തർജ്ജമ ചെയ്ത് വായനപ്പടിയായി 1998 ൽ പുറത്തിറക്കി.

**കത്തോലിക്കാ സഭയിൽ**

1893 ൽ മഞ്ഞുമ്മൽ കർമ്മലീത്താ സന്യസ ആശ്രമത്തിൽ സുവിശേഷങ്ങളും നടപടികളും വ്യാഖ്യാനത്തോടെ വുൾഗാത്തായിൽനിന്ന് വിവർത്തനമാരംഭിച്ച് 1894 ൽ പൂർത്തിയാക്കി. ഫാ. അലോഷ്യസ് ആസാൻക്താ മരിയ (ലൂയിസ്) ഫാ. മൈക്കിൾ ആസാൻക്താ പമീലിയ, ഫാ. പോളി കാർപ്പ് ആസാൻക്താ അന്ന എന്നീ കർമ്മലീത്താ സന്യാസസഭയിലെ ലത്തീൻ റീത്തു വൈദികരാണ് ഈ പരിപാടിയിൽ പ്രവർത്തിച്ചത്. കത്തോലിക്കരുടെ വക ആദ്യത്തെ മലയാള വിവർത്തനം 1905 ലാണ് എറണാകുളം ഐ. എസ്. പ്രസിൽ അച്ചടിക്കപ്പെട്ടത്. മഞ്ഞുമ്മൽ വിവർത്തനം എന്ന് ഇത് അറിയപ്പെടുന്നു. ഇതിന് പിന്നീട് ഒരു പരിഷ്കരിച്ച പതിപ്പും ഉണ്ടായി. 1926 ൽ ഫാ. അലോഷ്യസും ഫാ. മൈക്കിളും ചേർന്ന് വെളിപാടുപുസ്തകം വിപുലമായ വ്യാഖ്യാനസഹിതം വിവർത്തനം ചെയ്ത് പ്രസിദ്ധീകരിച്ചു. 1931 ൽ സുവിശേഷങ്ങൾ മാത്രവും, 1953 ൽ സുവിശേഷങ്ങളും നടപടികളും ഒരുമിച്ചും, പരിഷ്കരിച്ച പതിപ്പുകൾ മഞ്ഞുമ്മൽ നിന്ന് ഉണ്ടായി.

1924 ൽ മാന്നാനം സുറിയാനി കർമ്മലീത്താ ആശ്രമത്തിൽ നിന്ന് മാണിക്കത്തനാർ (അഞ്ചു മാലിൽ മാണി) വിവർത്തനത്തിന നേതൃത്വം നല്കി പുറത്തിറക്കിയ പഞ്ചഗ്രന്ഥി (പ്ശീത്തായിൽ നിന്ന്) വിസ്തൃതമായ വ്യാഖ്യാനത്തോടെ ഉള്ളതായിരുന്നു. ഈ സംഘം തന്നെ പിന്നീട് യോശുവ, ന്യായാധിപന്മാർ മുതലായതും വിവർത്തനം ചെയ്തു. മാണിക്കത്തനാരുടെ പൗരോഹിത്യ ജൂബിലി സ്മാരകമായി 1935 ൽ നാലു സുവിശേഷങ്ങൾ പ്ശീത്തായിൽ നിന്ന തർജ്ജമ ചെയ്ത് പുറത്തിറക്കി. പിന്നീട് അദ്ദേഹം തന്നെ പുതിയനിയമം മുഴുവനും വ്യാഖ്യാനത്തോടുകൂടി 1940 ൽ പ്രസിദ്ധം ചെയ്തു. മാന്നാനം ആശ്രമത്തിൽ നിന്ന് ഫാ. ചാൾസ് 1931 ൽ സങ്കീർത്തനങ്ങൾ പുറത്തിറക്കിയിരുന്നു. ഇവയിൽ മാണിക്കത്തനാരുടെ പുതിയനിയമം കൂടുതൽ ജനപ്രീതി നേടി.

1924 ൽ പുത്തൻപള്ളി സെമിനാരിയിലെ സുറിയാനി മല്പാൻ വടക്കയിൽ മത്തായിക്കത്തനാർ നേതൃത്വം നല്കി, പഴയനിയമ പ്രവചനഗ്രന്ഥങ്ങളും മക്കബായക്കാരുടെ രണ്ടു പുസ്തകങ്ങളും പ്രസിദ്ധം ചെയ്തു. 1929 ൽ രാജാക്കന്മാരുടെ പുസ്തകവും പുറത്തിറക്കി. 1949 ൽ സുവിശേഷങ്ങളും വിവർത്തനം ചെയ്തു. ഇവയെല്ലാം വുൾഗാത്തായിൽ നിന്നാണ് തർജ്ജമ ചെയ്തത്. എസ്. എച്ച്. ലീഗ് ഇവ പ്രസിദ്ധം ചെയ്തു.

1924 ൽ മോൺ. അന്തോണി പുതുശ്ശേരി വിശുദ്ധ പൗലോസിന്റെ ലേഖനങ്ങൾ പ്രസിദ്ധീകരിച്ചു. വുൾഗാത്തയും, സുറിയാനി, ഇംഗ്ലീഷ്, തമിഴ് വിവർത്തനങ്ങളും ഇതിന് ആധാരമാക്കി. 1927 ൽ പഴയ നിയമം (സുഭാഷിതങ്ങൾ, പ്രസംഗകൻ, പാട്ടുകളുടെ പാട്ട്, ബോധജ്ഞാനം എന്നിവ) വുൾഗാത്തയിൽ നിന്ന് പരിഭാഷ ചെയ്തു.

1935 ൽ ഫാ. സെറാഫിൻ ബെനഡിക്ട് 'യേശുവിന്റെ സുവിശേഷം' എന്ന പേരിൽ പുതിയനിയമ വിവർത്തനം തയ്യാറാക്കി. നാലു സുവിശേഷങ്ങളിൽ കാണുന്ന യേശുവിനെ ക്രമപ്രകാരം അവതരിപ്പിച്ചു.

1930, 1934, 1939 വർഷങ്ങളിൽ ഫാ. മാത്യു വടക്കേലിന്റെ നേതൃത്വത്തിൽ പഴയനിയമ വിവർത്തനം മൂന്ന വാല്യങ്ങളായി വെളിച്ചം കണ്ടു.

1948 ൽ എൽ. എം. തോമസ്, സുവിശേഷഭാഗങ്ങൾ വിവർത്തനം ചെയ്ത് തേവര ലിറ്റിൽ ഫ്ലവർ പ്രസിൽ നിന്ന പുറത്തിറക്കി.

1948 ൽ മയ്യനാട്ട് എ. ജോൺ മത്തായി, സുവിശേഷങ്ങൾ ഇംഗ്ലീഷിൽ നിന്ന വിവർത്തനം ചെയ്തു. കൂടാതെ പുതിയനിയമം പൂർണ്ണമായും പഴയനിയമ ഭാഗങ്ങളും ഇദ്ദേഹം വിവർത്തനം ചെയ്ത് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

1953 ൽ ഫാ. സി.കെ.മറ്റം പുതിയനിയമഭാഗങ്ങൾ 'പ്രതിദിനസുവിശേഷം' അഥവാ 'ഗുരുഗീത' എന്ന പേരിൽ വിവർത്തനം ചെയ്തു. അമേരിക്കൻ സൈനികർക്കായി പുറത്തിറക്കിയ ഒരു ഇംഗ്ലീഷ് വിവർത്തനത്തെയാണ് ഇതിന് ആശ്രയിച്ചത്.

1954 ൽ നാലു സുവിശേഷങ്ങളുടെ ഉള്ളടക്കം സുവിശേഷകന്മാരുടെ വാക്കുകളിൽ ആവർത്തനം കൂടാതെ ക്രമീകരിച്ച ഒരു വിവർത്തനം 'സുവിശേഷസമാധാനം' എന്ന പേരിൽ ഫാ. മാത്യു നടയ്ക്കൽ പ്രസിദ്ധീകരിച്ചു. 1970 ൽ പുതിയനിയമ സംഹിതയും 1975 ൽ പഴയനിയമ സംഹിതയും ഇദ്ദേഹം പ്രസിദ്ധം ചെയ്തു.

1962 ൽ ചേർത്തല പട്ടണക്കാട്ടു നിന്ന് 'ആധുനിക മലയാള ബൈബിൾ - പുതിയ ഉടമ്പടി' എന്ന ഭാഷാപരമായ വ്യത്യസ്തതകളുള്ള ഒരു വിവർത്തനം പുറത്തു വന്നിരുന്നു. ചില പദപ്രയോഗങ്ങളെച്ചൊല്ലി ഇതിന്റെ അംഗീകാരം സഭാധികാരികൾ പിന്നീട് പിൻവലിച്ചു.

1962 ൽ മോൺ. ജേക്കബ് നടുവത്തുശ്ശേരി ജനറൽ എഡിറ്ററായി എറണാകുളം പ്രതിമാസ ഗ്രന്ഥ ക്ലബ്ബ് (Book a month Club) പുതിയനിയമ വിവർത്തനം പുറത്തിറക്കി.

1963 ൽ ഫാ. തോമസ് മൂത്തേടൻ സമ്പൂർണ്ണ ബൈബിൾ തർജ്ജമ പുറത്തിറക്കി. കത്തോലിക്കരുടെ ആദ്യ സമ്പൂർണ്ണബൈബിളാണിത്. ഗ്രീക്ക് മൂലത്തിന്റെയും, വുൾഗാത്ത, പ്ശീത്ത, ആർ.എസ്.വി., ജറുസലേം ബൈബിൾ എന്നിവയുടെയും സഹായത്തോടെ നടത്തിയ ഈ പരിഭാഷ പൊതുവെ എല്ലാ ക്രൈസ്തവവിഭാഗങ്ങളുടെയും അംഗീകാരം നേടി.

1971 ൽ മത്തായിയുടെ സുവിശേഷം ഫാ. ആബേൽ വിവർത്തനം ചെയ്തു. പ്ശീത്ത, ജറുസലേം ബൈബിൾ, ഇംഗ്ലീഷ് ബൈബിൾ എന്നിവ അദ്ദേഹം ആധാരമാക്കി. 'മുക്തിമാർഗ്ഗം' എന്ന പേരിലാണ് ഇതു പുറത്തിറക്കിയത്.

1978 ൽ മൂലഭാഷയിൽ നിന്ന വിവർത്തനം ചെയ്ത 'വിശുദ്ധഗ്രന്ഥം പുതിയനിയമം' മാന്നാനത്തു നിന്ന വെളിച്ചം കണ്ടു.

1981 ൽ കേരള കത്തോലിക്കാ മെത്രാന്മാരുടെ കൗൺസിലിന്റെ വക പി.ഒ.സി. ബൈബിൾ പുറത്തുവന്നു. ഇന്ന് ഇതാണ് കത്തോലിക്കരുടെ ഔദ്യോഗിക മലയാള വേദപുസ്തകം. ഇതിൽ ഉത്തരകാനോനിക ഗ്രന്ഥങ്ങളും (തോബിത് (Tobit) യൂദിത്ത് (Judith) 1, 2 മക്കബായർ (Maccabees)

ജ്ഞാനം (Wisdom) പ്രഭാഷകൻ Sirach / Ecclesiasticus) ബാറൂക്ക് (Baruch) ഉണ്ട്.

1987 ൽ ഡോ. തോമസ് കയ്യാലപ്പറമ്പിൽ പ്ശീത്തായിൽ നിന്ന പരിഭാഷപ്പെടുത്തിയ പുതിയ നിയമം വടവാതൂർ സെമിനാരി പ്രസിദ്ധപ്പെടുത്തി.

പിന്നാലെ റവ. മാത്യു ഉപ്പാണി CMI തർജ്ജമ ചെയ്ത് ദീപിക ബുക്ക് ഹൗസ് പ്രസിദ്ധം ചെയ്ത പ്ശീത്താ ബൈബിൾ 1997 ൽ വെളിച്ചം കണ്ടു. ഇതിൽ 1, 2 ബാറോക് (Baruch) ഈഹൂദിസ് (Judith) ഥോബീത്ത് 1, 2 മക്കബായർ (Maccabees), സുജ്ഞാനം (Wisdom) ഈശോബർസീറ (Sirach / Ecclesiasticus) എന്നീ അപ്രാമാണിക ഗ്രന്ഥങ്ങൾ അല്ലെങ്കിൽ ഉത്തര കാനോനിക ഗ്രന്ഥങ്ങൾ (Duetro canonical) അഥവാ അപ്പോക്രിഫ എന്ന് ഇന്ന വിളിക്കപ്പെടുന്ന പുസ്തകങ്ങൾ ഉണ്ട്.

**മറ്റു തർജ്ജമകൾ**

1963 ൽ പുറത്തുവന്ന New English Bible ന്റെ ഒരു വിവർത്തനം (സുവിശേഷങ്ങളും പ്രവർത്തനങ്ങളും മാത്രം) റവ. ഈ.ജെ. ചാക്കോ വിദ്യാർത്ഥിമിത്രം വഴി 1974 ൽ പ്രസിദ്ധീകരിച്ചു.

1980 ൽ കോട്ടയം ലിവിങ് ലിറ്ററേച്ചർ സെന്റർ, 'ദിവ്യസന്ദേശം: പുതിയ നിയമം ലളിതഭാഷയിൽ' എന്ന ബൈബിൾ പരിഭാഷ പുറത്തിറക്കി. ഡോ. കെന്നത്ത് ടെയ്‌ലറിന്റെ ലിവിങ് ബൈബിളാണ് (ഇംഗ്ലീഷ്) ഇതിന്റെ ആധാരം.

1984 ൽ ഇന്ത്യ ബൈബിൾ ലിറ്ററേച്ചർ, മദ്രാസ് പുതിയനിയമം ഇവാഞ്ചലിക്കൽ പതിപ്പ് പ്രസിദ്ധപ്പെടുത്തി.

1983 ൽ CRL സൊസൈറ്റി പ്രസിദ്ധീകരിച്ച മലയാളം ബൈബിൾ (ഓശാന) പുറത്തുവന്നു. ഉത്തര കാനേനിക ഗ്രന്ഥങ്ങൾ (സെപ്റ്റ്വജിന്റിൽ ഉൾക്കൊള്ളുന്ന തോബിത്ത്, യൂദിത്ത്, എസ്തേർ (പരിശിഷ്ടം), വിജ്ഞാനം, പ്രഭാഷകൻ, ബാരുക്ക്, യിരെമ്യായുടെ കത്ത്, അസര്യായുടെ പ്രാർത്ഥനയും മൂന്നു യുവാക്കന്മാരുടെ ഗീതവും, സൂസന്ന, ബേലും മഹാസർപ്പവും, (മൂന്നും ദാനിയേലിന്റെ ഭാഗം) 1, 2 മക്കാബിയർ) ഇതിൽ പ്രത്യേക വിഭാഗമായി ഉൾപ്പെടുത്തിയിരുന്നു. ഇതിനെക്കുറിച്ച്, 'കത്തോലിക്കർ ഒഴികെയുള്ള ക്രൈസ്തവർ പഴയനിയമത്തിന്റെ ഭാഗമായി കണക്കാക്കുന്നില്ല' എന്നൊരു മണ്ടത്തരവും ഓശാന ബൈബിളിൽ രേഖപ്പെടുത്തിയിരിക്കുന്നു. ഓർത്തഡോക്സ് സഭകളുടെ കാനോനിൽ ഇവ ഉൾപ്പെടുന്നുവെന്ന പരമാർത്ഥം ഇനി എന്നാണാവോ അതിൽ രേഖപ്പെടുത്തുവാൻ പോകുന്നത്?

പഴയനിയമവും പുതിയനിയമവും അടങ്ങിയ സത്യവേദപുസ്തകം ഇൻഡ്യ ബൈബിൾ പബ്ലീഷേഴ്സ് തിരുവല്ല പുതുമലയാളം ലിപിയിൽ പുറത്തിറക്കി.

പഴയനിയമവും പുതിയനിയമവും ഉൾപ്പെട്ട സത്യവേദപുസ്തകം ഭാരത് ബൈബിൾ സൊസൈറ്റി, തൃശൂർ എബനേസർ പ്രിന്റേഴ്സിൽ അച്ചടിച്ച് പുറത്തിറക്കി. വിഷയസംഗ്രഹം ഉൾപ്പെടുത്തി മലയാളം പുതുലിപിയിലാണ് ഈ പുസ്തകം.

1993 ൽ ഇന്റർനാഷണൽ ബൈബിൾ സൊസൈറ്റി, ഇന്ത്യ, New International Version പരിഭാഷ അവലംബിച്ച് പുറത്തിറക്കിയ പുസ്തകത്തിൽ മത്തായിയുടെയും മർക്കോസിന്റെയും സുവിശേഷങ്ങൾ ഉൾപ്പെടുന്നു.

1994 ൽ ദാനിയേൽ റഫറൻസ് ബൈബിൾ പുറത്തുവന്നു.

2003 ൽ ഡോ. മാത്യു വർഗീസ് സത്യവേദപുസ്തകത്തിലെ ഭാഷയ്ക്കും പാഠത്തിനും ചില്ലറ മാറ്റംവരുത്തി പുതുമലയാളലിപിയിൽ 'വിശുദ്ധ സത്യവേദപുസ്തകം' എന്ന പേരിൽ പഠനക്കുറിപ്പുകളോടെ (വേർഡ് ടു വേൾഡ് ഫൗണ്ടേഷൻ) പ്രസിദ്ധപ്പെടുത്തി.

പഴയനിയമവും പുതിയനിയമവും അടങ്ങിയ സത്യവേദപുസ്തകം രചന സോഫ്റ്റ്‌വെയർ ഉപയോഗിച്ച് പഴയ മലയാളലിപിയിൽ ജി.എഫ്.എ. ബൈബിൾ സൊസൈറ്റി, തിരുവല്ല ബിലീവേഴ്സ് ചർച്ച് പ്രസിൽ അച്ചടിച്ച് 2005 ൽ പ്രസിദ്ധീകരിച്ചു. ഇപ്പോൾ മൂന്നു പതിപ്പുകൾ ഇറങ്ങിയ ഇതിൽ ഓരോ പുസ്തകത്തെപ്പറ്റിയും ചെറു വിശദീകരണക്കുറിപ്പ് ചേർത്തിട്ടുണ്ട്. സത്യവേദപുസ്തകത്തിലെ അച്ചടിപ്പിഴകൾ പോലും തിരുത്താൻ മുതിരാതെ മൂലത്തിന്റെ അതേ പാഠം ഇതിൽ നിലനിറുത്തിയിരിക്കുന്നു.

തിരുവല്ല സത്യം പബ്ലിക്കേഷൻസ് ഫിനിസ് ജന്നിംഗ്സ് ഡേക്കിന്റെ 'ഡേക്ക് ബൈബിളിൾ' (ഇംഗ്ലീഷ്) മലയാളത്തിലേക്ക് തർജ്ജമചെയ്ത് 2007 ൽ പ്രസിദ്ധം ചെയ്തു. വിശദമായ കുറിപ്പുകളും വിശദീകരണങ്ങളും ചേർത്തിട്ടുള്ള ഈ പുസ്തകത്തിൽ വേദഭാഗമായി ചേർത്തിട്ടുള്ളത് പുതിയ ലിപിയിലുള്ള സത്യവേദപുസ്തകം തന്നെയാണ്.

ഏതാണ്ട് ഇത്രയുമാണ് ബൈബിളിന്റെ മലയാള വിവർത്തനത്തിന്റെ ചരിത്രം.

ബൈബിളിന്റെ ആദ്യമലയാള തർജ്ജമ നടത്തിയ ഓർത്തഡോക്സ് സുറിയാനി സഭ പിന്നീട് മിഷനറിമാരുടെ വിവർത്തനശ്രമങ്ങളോടു സഹകരിക്കയും അങ്ങനെ പുറത്തുവന്ന വേദപുസ്തകം ആരാധനയ്ക്കും കൂദാശകൾക്കും ഒഴികെ പൊതുവേ ഉപയോഗിക്കുകയും ചെയ്തുവരുന്നു. ഔദ്യോഗികമായി പ്ശീത്താ വേദപുസ്തകമാണ് സഭയുടേതെങ്കിലും 1914 നു ശേഷം കാലാനുസൃതം പരിഷ്കരിക്കപ്പെടാതെ ഇരിക്കുന്ന സത്യവേദപുസ്തകമാണ് ഇന്നും സാധാരണ ഉപയോഗത്തിലുള്ളത്. സഭയുടെ കാനോൻപ്രകാരമുള്ള മുഴുവൻ ഗ്രന്ഥങ്ങൾ അതിൽ ഇല്ലാതിരുന്നിട്ടും, മൂലത്തോടു യോജിക്കാത്തതും മന:പൂർവ്വം വരുത്തിയതെന്നു സംശയിക്കാവുന്നതുമായ കുറവുകൾ തർജ്ജമയിൽ ഉണ്ടായിട്ടും, അതുതന്നെ ഉപയോഗിക്കുകയായിരുന്നു. തലമുറകൾ ഉപയോഗിച്ച് തഴകിയ സത്യവേദപുസ്തകം പരിഷ്കരിക്കുവാൻ ബൈബിൾ സൊസൈറ്റി തുടങ്ങിവച്ച പരിശ്രമം പുതിയനിയമത്തിന്റെ പരിഷ്കാരത്തോടെ നിന്നു പോയെന്നു തോന്നുന്നു. പരിചയിച്ചതു മാറിയാൽ തിരസ്കരിക്കുന്ന യഥാസ്ഥിതികത്വവും കാലാനുസൃതമായ ഭാഷാപരിഷ്കാരത്തിന് തടസ്സം ആണ്. സത്യവേദപുസ്തകം ഉപയോഗിക്കുന്ന ചുരുക്കം ചില ശുദ്ധാത്മാക്കളെങ്കിലും ആ വേദപുസ്തകത്തിനു പരിഷ്കാരം വരുത്തുന്നതു ശാപം വരുത്തുന്ന വലിയ തെറ്റായി കരുതുന്നുണ്ട്. അവർ മലയാള വേദപുസ്തകത്തിന്റെ ഉദ്ഭവ പരിണാമങ്ങളിൽ അജ്ഞരാണെന്നതു ദയനീയമായ ഒരു സത്യം. ഏതായാലും അതിലെ പഴയ ഭാഷാപ്രയോഗങ്ങൾ മനസ്സി

ലാകാത്ത പുതിയ തലമുറയെ കണക്കിലെടുക്കേണ്ട കാലം എന്നേ വന്നു. ഒരു നൂറ്റാണ്ടിനിടെ പുതിയ പരിഭാഷ ഉണ്ടാകാത്ത ബൈബിൾ സത്യവേദപുസ്തകം മാത്രമായിരിക്കാം. 1821 മുതൽ 1914 വരെ നിരന്തരം നടന്ന വിവർത്തന പരിഷ്കരണപ്രക്രിയ അതിനു ശേഷം ശരിക്കും നിലച്ചുപോയി.

**ഓർത്തഡോക്സ് സ്റ്റഡി ബൈബിൾ**

എന്നാൽ സഭയിലെ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം അതിന്റെ ശതാബ്ദിയാഘോഷത്തിന്റെ ഭാഗമായി, മൂലഗ്രന്ഥത്തോടു വിശ്വസ്തതയുള്ളതും ഓർത്തഡോക്സ് സഭയുടെ കാനോൻപ്രകാരമുള്ള മുഴുവൻ ഗ്രന്ഥങ്ങളും ഉൾക്കൊള്ളുന്നതുമായ ഒരു സ്റ്റഡി ബൈബിൾ പ്രസിദ്ധീകരിക്കുവാനുള്ള യത്നം നടത്തുന്നു. നമ്മുടെ സഭയ്ക്ക് അതു പൂർത്തീകരിക്കുവാനുള്ള ദൈവാനുഗ്രഹത്തിനായി പ്രാർത്ഥിക്കാം.

**അവലംബം:**


റവ. ഡോ. എം.ജെ. ജോസഫ്, മലയാള വേദപുസ്തകത്തിന്റെ ചരിത്രം, വേദപുസ്തകഭാഷ്യം, സി.എൽ. എസ്. 1979

Bible Society of India Annual Report, 1992

സഭാവിജ്ഞാനകോശം, ഓർത്തഡോക്സ് സെമിനാരി, കോട്ടയം. 1993

പ്രൊഫ. ഫാ. ഡോ. ജോസഫ് ചീരൻ, മലങ്കരസഭയും കേരള സംസ്കാരവും, 1994

ഡോ. സിബി തരകൻ, ചരിത്രത്തിന്റെ വെളിപാടുകൾ, മിത്രാ ബുക്സ്, മാവേലിക്കര, 1995

ഡോ. റോസി തമ്പി, ബൈബിളും മലയാളവും, ഡി.സി.ബുക്സ്, കോട്ടയം, 1996

ഡോ. ഡി. ബാബു പോൾ, വേദശബ്ദരത്നാകരം, കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1997

ഡോ. ഡി. ബഞ്ചമിൻ, ബൈബിളിന്റെ സ്വാധീനത മലയാളസാഹിത്യത്തിൽ, വേദശബ്ദരത്നാകരം, കേരളഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്, 1997

കെ.എം. ഗോവി, ആദിമുദ്രണം- ഭാരതത്തിലും മലയാളത്തിലും, കേരള സാഹിത്യ അക്കാദമി, 1998

പി.വി. ജോസഫ്, മലയാളബൈബിൾ വിവർത്തനത്തിന്റെ അടിസ്ഥാനശില്പികൾ (ബുക്കാനൻ) സി.എസ്.എസ്., തിരുവല്ല. 2000

വറുഗീസ് അങ്കമാലി, ജോമോൻ തച്ചിൽ, അങ്കമാലിരേഖകൾ, മെറിറ്റ് ബുക്സ്, എറണാകുളം. ജൂൺ 2002

പഠനബൈബിൾ, ബൈബിൾ സൊസൈറ്റി, കോട്ടയം, 2006.


Type set by Rachana Software